മഹച്ചരിതമാല



# സർദാർപട്ടേൽ

(ലഘുജീവചരിത്രം)




1978

സംസ്ഥാന വിദ്യാഭ്യാസ

ഇൻസ്റ്റിറ്റ്യൂട്ട്

തിരുവനന്തപുരം.

6803

മഹച്ചരിതമാല

# സർദാർപട്ടേൽ

(ലഘുജീവ ചരിത്രം)




(സംസ്ഥാന വിദ്യാഭ്യാസ

ഇൻസ്ററിററ്യൂട്ടിൻെറ ആഭിമുഖ്യത്തിൽ

ശ്രീ. വി. പി. കുഞ്ഞിരാമൻനായർ തയ്യാറാക്കിയത്.)

1978

സംസ്ഥാന വിദ്യാഭ്യാസ

ഇൻസ്ററിററ്യൂട്ട്

തിരുവനന്തപുരം.

# സർദാർ പട്ടേൽ.

കുട്ടികളേ, ഞാനിന്നു് ഒരു കുട്ടിയുടെ കഥപറയാം. നമ്മുടെ നാട്ടിൽ ജനിച്ചു് നമ്മുടെ നാടിന്നുവേണ്ടി ജീവിച്ച ഒരു മഹാൻെറ കുട്ടിക്കാലത്തിൻെറ കഥ.

ആ കുട്ടിയുടെ കക്ഷത്തിൽ ഒരു കുരു ഉണ്ടായി. സാധാരണ ചെറിയ കുരുവല്ല. വലിയ ഒരു കുരു. വളരെയേറെ ചികിൽസകരം ചെയ്തു നോക്കി. യാതൊരു ഭേദവും കണ്ടില്ല. കുരു ദിനംപ്രതി വലുതായതേഉള്ളു.

കുട്ടിയുടെ രക്ഷിതാക്കരം വളരെ വിഷമത്തിലായി.

ബാലചികിത്സയിൽ വിദഗ്ധനായ ഒരു വൈദ്യൻ കുട്ടിയെ പരിശോധിച്ചു് പറഞ്ഞു. 'കുരു ഭേദമാക്കാം. പക്ഷേ ചികിത്സ കുറച്ചു കടന്ന കയ്യാണു്. ചുട്ടുപഴുത്ത ഒരു ഇരുമ്പുകമ്പി കുരുവിൽ വച്ചു് അമർത്തണം. എങ്കിൽ കുരു അമർന്നുപോകും.'

ചികിത്സയുടെ കാഠിന്യം കേട്ടുനിന്നവരെ അമ്പരപ്പിച്ചു.

അതു് പ്രയോഗിക്കുവാൻ ആർക്കും ധൈര്യമില്ലായിരുന്നു.

പക്ഷേ, വേറെ എന്തു നിവൃത്തി? വൈദ്യൻ ചികിത്സ നടത്താൻ തയ്യാറായി. ഇരുമ്പുദണ്ഡ് പഴുപ്പിച്ചുകൊണ്ടുവരാൻ പറഞ്ഞു.

കനൽക്കട്ടപോലെ തുടുത്ത ഇരുമ്പുകമ്പി കണ്ടപ്പോഴേക്കും വൈദ്യന്റെ കൈ വിറക്കാൻ തുടങ്ങി. ഒരു പിഞ്ചു പൈതലിന്റെ ശരീരത്തിലാണ് താനിതു പ്രയോഗിക്കേണ്ടതു് എന്നു വിചാരിച്ചപ്പോൾ അയാൾ തളർന്നുപോയി.

കുട്ടിക്കു് യാതൊരു കുലുക്കവുമുണ്ടായില്ല.

തന്റെ കുരുവിൽ പഴുപ്പിച്ച ഇരുമ്പുകമ്പി വക്കാൻ വൈദ്യൻ മടിക്കുന്നതു കണ്ടപ്പോൾ കുട്ടി പറഞ്ഞു.

"വൈദ്യരേ, എന്താണ് താമസിക്കുന്നതു്? കമ്പി തണുത്തുപോവില്ലേ? നിങ്ങൾക്കു് കഴിയില്ലെങ്കിൽ ഇങ്ങോട്ടു തരു. ഞാൻ തന്നെ ചെയ്തുകൊള്ളാം".

കുട്ടി വൈദ്യരുടെ കയ്യിൽ നിന്നു് ഇരുമ്പുകമ്പി വാങ്ങി. യാതൊരു ധൈര്യക്ഷയവുംകൂടാതെ തന്റെ കുരുവിൽ അമർത്തി.

വല്ലാത്തൊരു കരളുറപ്പുതന്നെ. ആ ധൈര്യത്തിന്റെ മുമ്പിൽ ആരാണ് തല കുനിക്കാത്തതു് ?

ആ കുട്ടിയുടെ കഥയാണ് ഞാനിന്നു് പറയാൻ പോകുന്നതു്.

ആ ധീരനായ കുട്ടിയാണ് ഇന്ത്യയിലെ ഉരുക്കു മനുഷ്യനെന്ന പേരിൽ പിന്നീട് അറിയപ്പെട്ട സർദാർ വല്ലഭായിപട്ടേൽ.

ആരാണീ സർദാർ?

ഏതാനും വാക്യങ്ങളിൽ പറഞ്ഞുതീർക്കാം.

ഉന്നതനായ രാജ്യതന്ത്രജ്ഞൻ

ഉത്തുംഗനായ ഭരണാധികാരി

ഉത്തമനായ നിർമ്മാണപ്രവർത്തകൻ.

ഭാരതത്തിന്റെ ദേശീയൈക്യത്തിന്റേയും ഭദ്രതയുടേയും മഹാനായ ശില്പി.

സ്വതന്ത്ര ഭാരതത്തിനു് ഇന്നു കാണുന്ന കെട്ടുറപ്പുണ്ടാക്കിയതു്

അതിന്റെ ആദ്യത്തെ ആഭ്യന്തരമന്ത്രിയായ സർദാർപട്ടേൽ ആയിരുന്നു. അതിനാൽ അദ്ദേഹത്തെക്കുറിച്ചറിയുന്നത് എന്തുകൊണ്ടും നമുക്ക് ആവശ്യമാണ്.

ഗുജറാത്തിലാണ് വല്ലഭഭായി പട്ടേൽ ജനിച്ചത്. 1875 ഒക്ടോബർ 31-നു. ഗുജറാത്തിൽ നാഡിയാഡ് എന്ന ഒരു സ്ഥലമുണ്ട്. അതിന്റെ സമീപത്ത് കരംസാദ് എന്ന ഒരു ചെറിയ ഗ്രാമവും. അവിടെയായിരുന്നു അദ്ദേഹത്തിന്റെ ജനനം. അച്ഛന്റെ പേര് ഝാവർഭായിഎന്നും അമ്മയുടെ പേര് ലാഡ്ബായി എന്നും ആയിരുന്നു.

അച്ഛൻ കരംസാദിലെ ഒരു പാട്ടീദാർ ആയിരുന്നു. അദ്ദേഹത്തെക്കുറിച്ച് അത്രമാത്രം മനസ്സിലാക്കിയാൽപോരാ.

കരംസാദിലേയും പരിസരങ്ങളിലേയും ജനങ്ങളുടെ ഏററവും പ്രിയപ്പെട്ട വലിയമ്മാമനായിരുന്നു ഝാവർഭായി. അദ്ദേഹത്തോടാലോചിക്കാതെ അവിടെ യാതൊരു പൊതുകാര്യവും നടക്കാറില്ലായിരുന്നു. ഝാവർഭായി 1857-ലെ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തതായി പറയപ്പെടുന്നു. ഝാൻസിറാണിയുടെ സൈന്യത്തിൽ ചേർന്ന് വീരസമരം നടത്തിയെന്നത് പൈതൃകമായി പട്ടേലിനു ലഭിച്ച ധീരതയുടെയും വീരതയുടെയും ഉത്തമോദാഹരണമായി കണക്കാക്കാവുന്നതാണ്.

ഝാവർഭായിക്ക് ആറ് സന്താനങ്ങളുണ്ടായിരുന്നതിൽ വല്ലഭഭായി നാലാമനായിരുന്നു. തന്റെ മീതെയുള്ള മൂന്നു സഹോദരന്മാരും തങ്ങളുടെ ആജ്ഞ അക്ഷരംപ്രതി അനുസരിക്കുവാൻ വല്ലഭഭായിയെ എന്നാൽ നിർബ്ബന്ധിച്ചിരുന്നു. അഭിമാനിയായ ആ ബാലനാകട്ടെ ആരുടെയും മേൽക്കോയ്മ അംഗീകരിക്കാതെ സ്വതന്ത്രനായി ജീവിക്കുവാനാണ് ഇഷ്ടപ്പെട്ടത്. അതിനാൽ എന്നും വീട്ടിൽ വഴക്കും തക്കവും സാധാരണമായിരുന്നു.

താനാണ് വീട്ടിലെ മൂത്ത ജ്യേഷ്ഠൻ. ആ നിലയ്ക്ക് താൻ പറയുന്നത് എല്ലാവരും കേൾക്കേണ്ടതാണെന്ന് മൂത്ത പുത്രനായ വിഠൽഭായി പ്രഖ്യാപിക്കും. "അതിനെന്നെമാത്രം കിട്ടുകയില്ല. മററുള്ളവരോട് പറഞ്ഞേക്കണം."

ഉടനെ വല്ലഭഭായി തിരിച്ചടിക്കുകയും ചെയ്യും. പൊതുകാര്യങ്ങളിൽ ശ്രദ്ധ ചെലുത്തിയിരുന്ന ഝവേർഭായിക്ക് വീട്ടുകാര്യങ്ങളിൽ ശ്രദ്ധിക്കുവാൻ കഴിഞ്ഞിരുന്നില്ല. സ്വന്തമായുള്ള പത്തേക്കർ ഭൂമിയിൽ കാലാകാലത്ത് വിത്തിറക്കാൻ പോലും അദ്ദേഹം ശ്രമിച്ചിരുന്നില്ല. അതെല്ലാം ലാഡ്ബായിയുടെ ചുമതലയായിരുന്നു. അവർ തികഞ്ഞ കുടുംബിനിയും കാര്യപ്രാപ്തിയുള്ളവളുമായിരുന്നു. അതുകൊണ്ട് വീട്ടുകാര്യങ്ങൾ യാതൊരു കോട്ടവും കൂടാതെ നടന്നുപോന്നു. എന്നിരിക്കിലും സാമ്പത്തികമായി ഗൃഹം വളരെയധികം വിഷമിച്ചിരുന്നു. ബാല്യകാല വിവാഹം സർവ്വസാധാരണമായിരുന്ന ഒരു കാലഘട്ടം. പട്ടേലിന്റെ വിവാഹം നടന്നത് പതിനാറാമത്തെ വയസ്സിലാണ്. വധു സാവേർബായി എന്ന ബാലികയും. ഈ വിവാഹം തന്നെ വളരെ താമസിച്ചു നടന്നതാണ്. വല്ലഭഭായിയുടെ ജ്യേഷ്ഠന്റെ വിവാഹം ഒമ്പതാമത്തെ വയസ്സിലാണ് നടന്നത്.

കരംസാദിലെ വിദ്യാലയത്തിൽ നിന്ന് പഠിപ്പു കഴിഞ്ഞു വന്നാൽ അമ്മയെ സഹായിക്കാൻ വല്ലഭഭായി തയ്യാറാവും. കൃഷി ചെയ്യുന്നതിലും കന്നുകാലികളെ നോക്കുന്നതിലും ആ ബാലൻ തൽപരനായിരുന്നു. മാതാപിതാക്കന്മാരുടെ ശരിയായ മേൽനോട്ടം ഇല്ലായിരുന്നുവെങ്കിലും മതകാര്യങ്ങളിൽ താല്പര്യവും ഈശ്വരവിശ്വാസവും ബാല്യത്തിൽ തന്നെ പട്ടേലിൽ വേരൂന്നി. കൂടാതെ സംയമശീലവും കഷ്ടതകൾ സഹിക്കുന്നതിനുള്ള കരളുറപ്പും ബാല്യത്തിൽ പാരമ്പര്യ മുറക്ക് ലഭിക്കുകയും ചെയ്തു.

നാഡിയാഡിലെ വിദ്യാർത്ഥി ജീവിതകാലത്തുതന്നെ താൻ ഭാവിയിൽ വലിയ നേതാവായിത്തീരുമെന്നു ആ ബാലൻ തെളിയിച്ചു ക്ലാസുമുറിക്കുള്ളിലും പുറത്തും വിദ്യാർത്ഥികളുടെ നേതാവ് വല്ലഭഭായിയാണ്. വിദ്യാർത്ഥികൾ പഠിക്കേണ്ടവരാണെന്നും പഠിപ്പിൽ നൂറുശതമാനവും മുഴുകേണ്ടതാണെന്നും ആ ബാലൻ എല്ലാവരോടും പറയാറുണ്ടായിരുന്നു. എന്നാൽ പഠിപ്പു കഴിഞ്ഞുള്ള സമയങ്ങളിൽ വിദ്യാർത്ഥികൾക്ക മററു കാര്യങ്ങളിൽ തികച്ചും സ്വാതന്ത്ര്യം വേണം.

17–18 വയസ്സുവരെ കരംസാദ് ഗ്രാമത്തിൽ തന്നെയാണ് പഠിച്ചുകൊണ്ടിരുന്നത്. അഭിഭാഷകനായി ശോഭിക്കുവാനും ഉയർ

ന്ന നിലയിൽ എന്തുവാനും ഇംഗ്ലീഷു പഠിക്കേണ്ടതു് ആവശ്യമായി രുന്നു. മെട്രിക്കു പരീക്ഷയ്ക്കു കൂടുവാൻ നാഡിയാഡിലെ വിദ്യാലയ ത്തിൽ ചേർന്നു പഠിക്കുകയും 22–ാമത്തെ വയസ്സിൽ മെട്രിക്കുലേ ഷൻപരീക്ഷയിൽ വിജയിക്കുകയും ചെയ്തു.

വല്ലഭഭായി പഠിച്ചിരുന്ന വിദ്യാലയത്തിലെ ഒരദ്ധ്യാപകന്നു് പുസ്തകക്കച്ചവടമുണ്ടായിരുന്നു. സ്കൂളിലെ കുട്ടികളെല്ലാം പുസ്തകം വാങ്ങുന്നതു് തൻെറ പക്കൽ നിന്നായിരിക്കണം എന്നു് അദ്ദേഹം നിർബ്ബന്ധിച്ചു. മററു സ്ഥലങ്ങളിൽ അതേ പുസ്തകത്തിന്നു് കൊടു ക്കേണ്ട വിലയെക്കാരം വളരെ കൂടുതലായിരുന്നു അദ്ധ്യപകൻ തൻെറ കടയിലെ പുസ്തകങ്ങൾക്കു വിലയായി വാങ്ങിയിരുന്നതു്.

ഈ അക്രമത്തെ ചെറുക്കാൻ നമ്മുടെ കൊച്ചു നേതാവു് ഒരു ദിവ സം തീരുമാനിച്ചു. കുട്ടികളെ മുഴുവൻ അണിനിരത്തി. ക്ലാസ്സിൽ ആ രും കയറാതെ ഏതാണ്ടൊരു നിസ്സഹകരണനയം സ്വീകരിച്ചു. പ്രധാന അദ്ധ്യാപകൻ ഇടപെട്ടു.

മേലിൽ അമിതലാഭം എടുക്കുകയില്ലെന്നും മററിടങ്ങളിൽ വില്ക്കുന്ന വിലയ്ക്കുതന്നെ ഇവിടെയും പുസ്തകങ്ങൾ വില്ക്കുന്നതാണെ ന്നും അദ്ധ്യപകൻ ഉറപ്പുകൊടുത്തു. വിദ്യാർത്ഥികൾ സമരം പിൻവ ലിച്ചു് ക്ലാസ്സിൽക്കയറി.

തെററുകൾ കാണിക്കുന്ന അദ്ധ്യാപകർക്കെതിരായി വിദ്യാർ ത്ഥികളെ അണിനിരത്തിയിരുന്ന ആ ബാലൻ അദ്ധ്യാപകർക്കുവേ ണ്ടി അവരെ അണിനിരത്താൻ മടിച്ചില്ല.

ഒരു സംഭവം പറയാം.

വല്ലഭഭായി നാഡിയാഡ് ഹൈസ്കൂളിൽ പഠിക്കുമ്പോഴാണു് അതുണ്ടായതു്. സന്ദർഭം നാഡിയാഡ് നഗരസഭയുടെ തിരഞ്ഞെടു പ്പ്. ആ വിദ്യാലയത്തിലെ ഒരദ്ധ്യാപകൻ സ്ഥാനാർത്ഥിയാണു്. ജനക്ഷേമകരങ്ങളായ കാര്യങ്ങൾ ചെയ്യാൻ കഴിവുള്ള ഒരദ്ധ്യാപകനാ ണദ്ദേഹം. അദ്ദേഹത്തിൻെറ എതിരാളി വലിയ പണക്കാരനാ യിരുന്നു. പണം കൊണ്ടെന്തും നേടാൻ കഴിയുമെന്നു് അയാൾക്കു് വിശ്വാസമുണ്ടായിരുന്നു. വാശിയേറിയ തിരഞ്ഞെടുപ്പുമത്സരം. പണ

ക്കാരൻ ഒരു വെല്ലുവിളി പ്രഖ്യാപിച്ചു. താൻ തോററാൽ തന്റെ മേൽമീശ എടുത്തു കളയാം.

അദ്ധ്യാപകന്റെ തിരഞ്ഞെടുപ്പുപ്രചരണം വിദ്യാർത്ഥികളേറെറടുത്തു. വീടായവീടുകൾ തോറും കയറി പ്രവർത്തനം തുടങ്ങി. തിരഞ്ഞെടുപ്പുകഴിഞ്ഞു.

ഫലം പ്രഖ്യാപിച്ചു. പണക്കാരനു കെട്ടിവെച്ച പണം കൂടി നഷ്ടപ്പെട്ടു. വിദ്യാർത്ഥിനേതാവു് ഇതു കൊണ്ടും തൃപ്തിപ്പെട്ടില്ല. ഒരു ക്ഷുരകനെയും കൂട്ടി ജാഥയായി പണക്കാരന്റെ വീട്ടിലേക്കു് ചെന്നു. മേൽമീശ എടുത്തുകളയാതെ അദ്ദേഹത്തിനു് നിവൃത്തിയില്ലെന്നായി.

പൊതുക്കാര്യങ്ങളിൽ ഇടപ്പെടുവാൻ കൊച്ചുനാളിലേ ആ ബാലനു് വലിയ ഇഷ്ടമായിരുന്നു. ഒരിക്കൽ ഉണ്ടായ ഒരു സംഭവം രസമുള്ളതാണു്.

പൊതു വഴിയിൽ ഒരു വലിയ കല്ലു് കിടക്കുന്നുണ്ടു്. ആരും അതു് ശ്രദ്ധിക്കുന്നില്ല. വാഹനങ്ങൾ അതിന്റെ സമീപത്തു് വരുമ്പോൾ മാറിപ്പോകുന്നു. അതവിടെ നിന്നു് മാററിയാൽ ജനങ്ങൾക്കു് നടക്കുന്നതിനും വാഹനങ്ങൾക്കു് സഞ്ചരിക്കുന്നതിന്നും എളുപ്പമാകുമെന്നു് ആ ബാലൻ മനസ്സിലാക്കി. അതവിടെ നിന്നു് പുഴക്കി മാററുവാൻ ആ പിഞ്ചുകരങ്ങൾ ശ്രമം തുടങ്ങി. വിവരം മനസ്സിലാക്കിയ പലരും ആ ബാലനെ സഹായിക്കാൻ തയ്യാറായി. ഏതാനും മണിക്കൂറിനകം അതവിടെ നിന്നു് നീക്കാൻ കഴിഞ്ഞു.

സ്വാതന്ത്ര്യശീലവും അന്യായത്തോടുള്ള അടങ്ങാത്ത എതിർപ്പും കാര്യങ്ങൾ നിർവ്വഹിക്കുന്നതിലും സംഘടിപ്പിക്കുന്നതിലും പ്രദർശിപ്പിച്ചിരുന്ന കഴിവും നല്ലൊരു ഭാവിയുള്ള ബാലനെ ആണു് വല്ലഭായി എന്നു വിളിച്ചോതിയിരുന്നു.

ഇരുപത്തിരണ്ടാമത്തെ വയസ്സിൽ വല്ലഭായി മെട്രിക്കുലേഷൻ കഴിഞ്ഞിട്ടു് മൂന്നുകൊല്ലക്കാലം നല്ലപോലെ അദ്ധ്വാനിച്ചു് പഠിച്ചു് നിയമപരീക്ഷയ്ക്കു് ചേർന്നു. 1900 –ൽ വക്കീലായി അദ്ദേഹം തൊഴിൽ ആരംഭിച്ചു,

മാസങ്ങൾ കഴിഞ്ഞപ്പോഴേക്കും ശ്രദ്ധേയനായ ഒരു വക്കീൽ എന്ന പേർ നേടുവാൻ വല്ലഭഭായിക്കു് കഴിഞ്ഞു.

ജ്യേഷ്ഠസഹോദരനായ വിഠൽഭായിയും വക്കീലായി ജോലി നോക്കുകയായിരുന്നു.

അതികായന്മാരായ വക്കീൽമാരേയും ന്യായാധിപന്മാരേയും അമ്പരപ്പിച്ചുകൊണ്ടാണു് വല്ലഭഭായി തന്റെ തൊഴിലിൽ മുന്നേറിയതു്. അദ്ദേഹത്തിന്റെ വാദശരങ്ങൾ വളരെയേറെ മൂർച്ചയുള്ളവയായിരുന്നു.

ഒരിക്കൽ പട്ടേലിനെ ഭയന്നു് ഒരു ന്യായാധിപൻ കോടതിയുടെ ആസ്ഥാനം ബോർസാദിൽ നിന്നു് ആനന്ദ് എന്ന സ്ഥലത്തേക്കു മാററുകയുണ്ടായി. ഏതാനും മാസങ്ങൾക്കുശേഷം പട്ടേൽ ആനന്ദ് കോടതിയിൽ പ്രാക്ററീസ് ആരംഭിച്ചു. അപ്പോൾ അതേ കോടതി വീണ്ടും ബോർസാദിലേക്കു് തന്നെ മാററി.

വല്ലഭഭായിക്കൊരാഗ്രഹമുണ്ടായിരുന്നു. ഇംഗ്ലണ്ടിൽ പോയി നിയമം പഠിച്ചു് ബാരിസ്റ്ററാവണം. എന്തുകൊണ്ടും വലിയൊരു നേട്ടമാണതെന്നു് അദ്ദേഹം ധരിച്ചുവച്ചിരുന്നു. അതിനായി വിശ്രമമില്ലാതെ പരിശ്രമിക്കുകയും ചെയ്തു. പണം, പാസ്പോർട്ടു് തുടങ്ങിയ പലതും ശരിപ്പെടുത്താനുണ്ടായിരുന്നു. ഒരു വിധം അതെല്ലാം ശരിയാക്കി അതുസംബന്ധിച്ചു് പ്രധാനപ്പെട്ട ഒരു കടലാസ് കിട്ടിയതു് മൂത്തജ്യേഷ്ഠനായ വിഠൽഭായിയുടെ കൈയ്യിലായിരുന്നു.

വിഠൽഭായിക്കും ബാരിസ്റ്ററാവാൻ അതിയായ മോഹമുണ്ടായിരുന്നു. മോഹം സാധിക്കാൻ പണം വേണം. പണത്തിനു് വളരെ ബുദ്ധിമുട്ടായിരുന്നു. എന്നിട്ടു് അദ്ദേഹവും ഇംഗ്ലണ്ടിൽ പോകാൻ ശ്രമിച്ചു. രണ്ടുപേരും ശ്രമിച്ചിരുന്നതു് പരസ്പരം അറിഞ്ഞിരുന്നതുമില്ല.

ജ്യേഷ്ഠനു് ഇംഗ്ളണ്ടിലേക്കു് പോകാൻ ആഗ്രഹമുണ്ടെന്നറിഞ്ഞപ്പോൾ അനുജൻ പറഞ്ഞു.

“ജ്യേഷ്ഠൻ പൊയ്ക്കൊള്ളു. അതിനാവശ്യമായ പണം ഞാൻ സമ്പാദിച്ചു വച്ചിട്ടുണ്ടു്. ജ്യേഷ്ഠൻ വന്നശേഷം ഞാൻ പൊയ്ക്കൊള്ളാം.”

അന്നജാൻെറ നിർബ്ബന്ധത്തിനു കീഴടങ്ങി വിഠൽഭായി ഇംഗ്ളണ്ടിൽ പോകാൻ തീർച്ചയാക്കി. ബാരിസ്റ്ററായി അദ്ദേഹം തിരിച്ചെത്തി ബോംബെയിൽ പ്രാക്ടീസാരംഭിച്ചു

വല്ലഭഭായി ഇംഗ്ളണ്ടിലേക്ക് പോകാൻ തയ്യാറായി. അപ്പോഴാണ് ഭാര്യക്ക് അസുഖം തുടങ്ങിയത്. അടിയന്തര ശസ്ത്രക്രിയക്കായി അവരെ ബോംബെയിലേക്ക് കൊണ്ടുപോയി.

അതിനടുത്ത ദിവസം ആനന്ദിലെ കോടതിയിൽ സുപ്രധാനമായ ഒരു കേസ്സ് വാദിക്കാനുണ്ടായിരുന്നു. വല്ലഭഭായി അവിടേക്ക് പോയി. കോടതിയിൽ വാദം നടന്നുവരികയാണ്. കമ്പിശ്ശിപായി അദ്ദേഹത്തെ സമീപിച്ചു. ഒരുകമ്പി നൽകി. വാദിച്ചു കൊണ്ടിരിക്കുന്നതിനിടയിൽ അദ്ദേഹം കമ്പി പൊട്ടിച്ച് ഒരു സെക്കൻഡ് മാത്രം അതിൽ നോക്കി. മടക്കി പോക്കററലിട്ട് വാദം തുടർന്നു. മണിക്കൂറുകളോളം നീണ്ടുനിന്ന വിചാരണക്കു ശേഷം തൃപ്തിയോടെ പട്ടേൽ കോടതിയിൽ നിന്ന് പുറത്തിറങ്ങി. തൻെറ കക്ഷി ജയിച്ചിരിക്കുന്നു. സഹപ്രവർത്തകർ കമ്പിശ്ശിപായി കൊണ്ടുവന്ന കമ്പിയുടെ ഉള്ളടക്കം അന്വേഷിച്ചു. അദ്ദേഹം പറഞ്ഞു. "എൻെറ ഭാര്യ മരിച്ചുപോയി."

കൂട്ടുകാർ ഞെട്ടി. എന്തൊരു മനോധൈര്യം! ഭാര്യ മരിച്ചതായി അറിഞ്ഞിട്ടും യാതൊന്നും സംഭവിച്ചിട്ടില്ലെന്ന ഭാവത്തിൽ കേസ് വാദിക്കാൻ കഴിഞ്ഞ അദ്ദേഹത്തിൻെറ അക്ഷോഭ്യത അവരെ അമ്പരപ്പിച്ചു. എത്രതന്നെ പ്രതികൂലമായ സാഹചര്യത്തിലും സ്വന്തം പ്രവൃത്തിയിൽ ഒരിക്കലും പതറരുതെന്ന സന്ദേശമാണ് അദ്ദേഹത്തിൻെറ ജീവിതത്തിൽ നിന്ന് നാം പഠിക്കുന്നത്.

ഭാര്യ മരിക്കുമ്പോൾ അദ്ദേഹത്തിന് മുപ്പത്തിമൂന്ന് വയസ്സായിരുന്നു. ദയാഭായി എന്ന പുത്രനും മണിബെൻ എന്ന പുത്രിയും അദ്ദേഹത്തിനു ജനിച്ചിരുന്നു പിന്നീടൊരു വിവാഹത്തിന് അദ്ദേഹം മുതിരുകയുണ്ടായില്ല.

തൻെറ ജീവിതസഖിയുടെ വേർപാടിനുശേഷം വല്ലഭഭായി ഇംഗ്ളണ്ടിലേക്ക് പോയി. ഈ യാത്രക്ക് മറെറാരുദ്ദേശവുമുണ്ടായിരുന്നു. ആംഗലസാമ്രാജ്യത്തിൻെറ ഭരണത്തെക്കുറിച്ചറിയുക.

ഇംഗ്ലണ്ടിലെ ജനങ്ങളുടെ ജീവിതരീതി, ആചാരവിചാരങ്ങൾ എന്നിവ നേരിൽ കണ്ടുപഠിക്കുക. അതിലേക്കുവേണ്ടി യാത്രാസമയത്തു് ആംഗ്ലേയരുടെ മട്ടിൽത്തന്നെ വേഷം ധരിച്ചു.

കപ്പലിൽ വച്ചുതന്നെ "റോമൻലാ" പഠിച്ചുറപ്പിച്ചു. 'മിഡിൽ ടെമ്പിളിൽ ചേർന്നാണ് നിയമം പഠിച്ചതു്.' ആണേഴ്സ് കോഴ്സിൽ 'വളരെ ഉയർന്ന മാർക്കു് വാങ്ങിയാണ് വിജയം വരിച്ചതു്'. താൻ താമസിച്ചിരുന്ന സ്ഥലത്തുനിന്നു 'മിഡിൽടെമ്പിളിലെ ഗ്രന്ഥശാല 11–12 മൈൽ ദൂരെ ആയിരുന്നു. അവിടെ കാൽനടയായി പോയിവരുക ശ്രമമുള്ള കാര്യമായിരുന്നിട്ടും പഠിത്തത്തിലുള്ള അതിയായ താത്പര്യംകൊണ്ടു് ആ ക്ലേശങ്ങൾ അദ്ദേഹം നിസ്സാരമായി കരുതി. കഠിനമായ അദ്ധ്വാനത്തിൻെറ ഫലമോ? എത്രയും ശ്ലാഘനീയമായ വിജയവും.

സാധാരണ ഗതിയിൽ ബാരിസ്റ്റർ ബിരുദത്തിനു് മൂന്നു വർഷത്തെ പഠനമാണ് ഇംഗ്ലണ്ടിൽ വേണ്ടതു്. എന്നാൽ പഠനകാലം പകുതിയാക്കിച്ചുരുക്കാൻ വല്ലഭഭായിക്കു കഴിഞ്ഞു. 1912–ജൂണിൽ നിയമപരീക്ഷ ഒന്നാം ക്ലാസ്സിൽ ജയിച്ചു. വിശിഷ്ട വിജയം നേടിയതിനു് അദ്ദേഹം സ്കോളർഷിപ്പിനു അർഹനായി.

ബ്രിട്ടീഷ് പാർലമെന്റിൻെറ പ്രവർത്തനരീതി നേരിട്ടു കണ്ടറിയുവാൻ ഇംഗ്ളണ്ടിൽ വെച്ചു അദ്ദേഹത്തിനു് അവസരം ലഭിച്ചു. ബ്രിട്ടീഷ് ജനതയുടെ മര്യാദയോടു കൂടിയ പെരുമാററവും നിയമത്തോടുള്ള ഭക്തിയും പരസഹായത്തിലുള്ള വ്യാഗ്രതയും അദ്ദേഹം നേരിട്ടു് അനുഭവിച്ചറിഞ്ഞു.

1913–ഫെബ്രുവരിയിൽ ബാരിസ്റ്ററായി ഇന്ത്യയിൽ തിരിച്ചെത്തിയ വല്ലഭഭായി തൻെറ പ്രവർത്തനരംഗമായി തിരഞ്ഞെടുത്തതു് അഹമ്മദാബാദ് ആയിരുന്നു. അഹമ്മദാബാദിലെ അഭിഭാഷകരുടെ ഇടയിൽ അദ്ദേഹത്തിനു് പ്രശസ്തി നേടുവാൻ അധികസമയം വേണ്ടിവന്നില്ല. തൻെറ ആഫീസിൽ സജ്ജീകരിച്ചിരുന്ന അകസാമാനങ്ങൾ എല്ലാവരുടെയും പ്രശംസയ്ക്കും അസൂയയ്ക്കും കാരണമായിരുന്നു എന്നു പറഞ്ഞാൽ ഒട്ടും അതിശയോക്തിയല്ല. അദ്ദേഹത്തിനു് കിട്ടിയിരുന്ന കേസുകൾക്കു കണക്കില്ല. മാത്രമല്ല വിജയം സുനിശ്ചിതവും. വക്കാലത്തിനു വന്നു കൊണ്ടിരുന്ന കക്ഷികളുടെ

എണ്ണം ദൈനം ദിനം വർദ്ധിച്ചു വന്നു. വക്കീൽ ഫീസാണെങ്കിൽ വളരെ കൂടുതലായിരുന്നുതാനും.

സിവിൽ കേസുകളെക്കാരം അദ്ദേഹം ക്രിമിനൽ കേസ്സുകരം ഇഷ്ട പ്പെട്ടു. പാശ്ചാത്യരീതിയിൽ വസ്ത്രം ധരിച്ചാണ് അദ്ദേഹം കോടതി യിൽ ഹാജരായിരുന്നതു്. ഗൌരവം സ്ഫുരിക്കുന്ന അദ്ദേഹ ത്തിൻെറ ആകാരം തന്നെ എതിരാളികളിൽ ഭയവും ആശങ്കയും ജനിപ്പിച്ചു.

എതിർകക്ഷികളെ വിചാരണചെയ്യാൻ തുടങ്ങുമ്പോരം അദ്ദേ ഹത്തിൻെറ നോട്ടവും ഭാവവും ഒന്നു വേറെത്തന്നെയാണ്. എത്ര ഉള്ളുകള്ളികളും എത്ര വേഗമാണ് അദ്ദേഹം പുറത്താക്കുക! അതു് അദ്ദേഹത്തിൻെറ പ്രത്യേക കഴിവുതന്നെയായിരുന്നു. ന്യായാധിപ നു കൂടി അദ്ദേഹത്തെ ഭയമായിരുന്നു.

അദ്ദേഹത്തിൻെറ ദിനചര്യക്ക് ശരിയായ അടുക്കും ചിട്ടയുമു ണ്ടു്. തന്നെ കാണാൻ വന്നിരിക്കുന്ന കക്ഷികളെ കാലത്തു് കണ്ടു് വിവരങ്ങരം ശേഖരിക്കും. പറയാനുള്ളതെല്ലാം തുറന്നുപറയാൻ ആ സമയത്തു് അദ്ദേഹം അവരെ പ്രേരിപ്പിച്ചിരുന്നു. പിന്നീടു് കേസ്സ് പഠിക്കും. ഉച്ചക്ക് കോടതിയിൽ ഹാജരാകും. കോടതി പിരി ഞ്ഞാൽ ഒരു നിമിഷം പാഴാക്കാതെ വീട്ടിലെത്തും.

വൈകുന്നേരം ക്ലബ്ബിൽ പോകും. സ്ഥലത്തെ പ്രധാനികളായ അഭിഭാഷകരും വർത്തകരും മററു പ്രമുഖരും മാത്രം അംഗങ്ങളായി രുന്ന ഒരു ഗുജറാത്തി ക്ലബ്ബാണതു്. കുറെനേരം അവിടെ ശീട്ടുകളി ച്ചിരിക്കും. ഇതിനിടയിൽ പല കാര്യങ്ങളും ചർച്ചക്ക് വിഷയ മാകും. രാഷ്ട്രീയക്കാരുടെ അവസരസേവാപ്രവർത്തനങ്ങരം, നാട്ടി ലെ കരിഞ്ചന്ത തുടങ്ങി പലതും വിമർശനവിഷയമാവും.

രാഷ്ട്രീയ നേതാക്കന്മാർ ഒന്നിനും കൊള്ളാത്തവരാണെന്നും അവർ പ്രസംഗിക്കുകയല്ലാതെ ഒന്നും പ്രവർത്തിക്കുന്നില്ലെന്നും ഉറച്ചു വിശ്വസിച്ചിരുന്ന ഒരാളായിരുന്നു പട്ടേൽ. രാഷ്ട്രീയക്കാരോടു് ഒരു തരം വിരോധ മനോഭവം തന്നെ അദ്ദേഹത്തിനുണ്ടായിരുന്നു.

തെക്കെ ആഫ്രിക്കയിൽനിന്നു് മഹാത്മജി തിരിച്ചെത്തിയ കാലം. തൻെറ പ്രവർത്തനമണ്ഡലമായി അദ്ദേഹം തിരഞ്ഞെടു

ത്തതു് അഹമ്മദാബാദ് ജില്ലയെയാണു്. അദ്ദേഹം അവിടെ ഒരാശ്രമം സ്ഥാപിച്ചു. ദീർഘകാല വിചിന്തനത്തിൻ ഫലമായി താൻ രൂപം നൽകിയിരുന്ന ആശ്രമ വിദ്യാഭ്യാസ പദ്ധതി നടപ്പിൽ വരുത്തുവാൻ അദ്ദേഹത്തിനു് സമർത്ഥരായ ഏതാനും പ്രവർത്തകരുടെ സഹകരണം ആവശ്യമായി.

ഗുജറാത്ത് ക്ലബ്ബിൽ ഇതുസംബന്ധിച്ച് അദ്ദേഹം രണ്ടുതവണ കയറിച്ചെന്നു. പക്ഷേ പട്ടേൽ യാതൊരു താൽപര്യവും പ്രദർശിപ്പിച്ചില്ല. എങ്കിലും ബീഹാറിൽ ചമ്പാരൻ എന്ന സ്ഥലത്തുള്ള നീലത്തോട്ടങ്ങളിലെ തൊഴിലാളികളുടെ അവശതകൾ പരിഹരിക്കാൻ ഗാന്ധിജി മുന്നിട്ടിറങ്ങിയപ്പോൾ അതു് വല്ലഭഭായിയുടെ ശ്രദ്ധയിൽപ്പെട്ടു.

ഗാന്ധിജി അങ്ങനെ അവഗണിക്കപ്പെടേണ്ട ഒരു രാഷ്ട്രീയ പ്രവർത്തകനല്ലെന്നും പ്രഖ്യാപിക്കുന്ന കാര്യങ്ങൾ പ്രവൃത്തിയിൽ കൊണ്ടുവരുന്ന കാര്യത്തിൽ അദ്ദേഹത്തിനു ശുഷ്കാന്തിയുണ്ടെന്നും പട്ടേലിന്നു് ബോദ്ധ്യമായി. നാടിന്നും ജനങ്ങൾക്കും സേവനമനുഷ്ഠിക്കുകയാണു് അദ്ദേഹത്തിൻെറ ജീവിതലക്ഷ്യമെന്നു് ബോദ്ധ്യമായതോടെ പട്ടേൽ രാഷ്ട്രീയക്കാരോടുള്ള തൻെറ മുൻ വിധി മാററി.

1917–ൽ ഗോധ്രായിൽ ചേർന്ന ഗുജറാത്തു് സഭയുടെ യോഗത്തിൽ വെച്ച് അക്കൊല്ലത്തെ പ്രസിഡണ്ടായി തിരഞ്ഞെടുത്തതു ഗാന്ധിജിയെയായിരുന്നു.

ഗാന്ധിജി ഒരു കാര്യം ഒരിക്കൽ പറഞ്ഞു കഴിഞ്ഞാൽ അതു് ഏതു വിധേനയും നടപ്പിലാക്കുക തന്നെ ചെയ്യും എന്ന വിശ്വാസം ഗുജറാത്തികൾക്കു് ഉണ്ടായിക്കഴിഞ്ഞിരുന്നു. ഗുജറാത്തിൻെറ പുരോഗതിക്കാവശ്യമായ പല പ്രമേയങ്ങളും ഗുജറാത്തു് സഭ മുമ്പ് പാസ്സാക്കിയിട്ടുണ്ടു്. പക്ഷേ ആ പ്രമേയങ്ങൾ ഏട്ടിലെ പശുക്കളായി കിടക്കുകയാണു് പതിവു്. ഗാന്ധിജി ഈ സഭയുടെ പ്രസിഡണ്ടായപ്പോൾ സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെടുവാൻ നിർദ്ദേശിക്കപ്പെട്ടതു് ഒരാളുടെ പേർ മാത്രമായിരുന്നു. വല്ലഭഭായി പട്ടേലിൻേറതു്.

ആ വർഷം അഹമ്മദാബാദിൽ അതിഭയങ്കരമായ പ്ലേഗ് പിടിപെട്ടു. മാരകമായ ആ രോഗത്തെ ഭയന്നു് ജനങ്ങൾ കിട്ടിയതുമെടുത്തു്

നഗരം വിടാൻ തുടങ്ങി. പീടികകൾ തുറക്കാതായി. ജനജീവിതം സ്തംഭിച്ചുപോയി. ശുശ്രൂഷിക്കാൻ ആളുകളില്ലാതെ രോഗികൾ അങ്ങിങ്ങ് മരിച്ചുകിടക്കുന്ന കാഴ്ച ഹൃദയഭേദകമായിരുന്നു.

പ്ലേഗ് ഒരു പ്രശ്നമായി പട്ടേലിനു് തോന്നിയില്ല. മുമ്പ് ഗോധ്രയിൽ അദ്ദേഹം വക്കീലായിരിക്കുമ്പോൾ അദ്ദേഹത്തിന്റെ കോടതിയിലെ ഒരു ഉദ്യോഗസ്ഥനു് പ്ലേഗ് പിടിപെട്ടിരുന്നു. രോഗിയെ ശുശ്രൂഷിക്കാൻ അന്നു മുന്നിട്ടിറങ്ങിയതു് പട്ടേലായിരുന്നു. നിർഭയനായി അടുത്തിരുന്നു് അദ്ദേഹം രോഗിയെ ശുശ്രൂഷിച്ചു. രോഗം ഭേദമാവുകയും ചെയ്തു. എന്നാൽ രോഗം പട്ടേലിനെ ബാധിച്ചു. എങ്കിലും അദ്ദേഹം രക്ഷപ്പെട്ടു. തക്കസമയത്തുവേണ്ട ശുശ്രൂഷകൾ ചെയ്താൽ പ്ലേഗ് മരണകാരണമാകണമെന്നില്ലെന്നു് അദ്ദേഹം സ്വന്തം ജീവിതത്തിൽ നിന്നു് പഠിച്ചിരുന്നു.

പട്ടേലും ഗാന്ധിജിയും പ്ലേഗിനെതിരായി പ്രവർത്തനത്തിന്നിറങ്ങി. ഫലം വളരെ ആശാവഹമായിരുന്നു. വളരെയധികം ആൾക്കാരെ പ്ലേഗിൽനിന്നു് രക്ഷിക്കാൻ അവർക്കു് കഴിഞ്ഞു. അതോടെ ഗാന്ധിജിയേയും പട്ടേലിനേയും അവർ നയിക്കുന്ന ഗുജറാത്ത് സഭയേയും ജനങ്ങൾക്കു് മറക്കാൻ വയ്യാതായി. 1917–18-ൽ അഹമ്മദാബാദിൽ ക്ഷാമം പിടിപെട്ടു. അന്നു് ഗുജറാത്ത് സഭ നാടെങ്ങും ഏർപ്പെടുത്തിയ ക്ഷാമനിവാരണ പ്രവർത്തനങ്ങൾക്കു് നേതൃത്വം നല്കിയതു് വല്ലഭായി ആയിരുന്നു. 1918-ൽ വിഷജ്വരം ഗുജറാത്തിൽ പടർന്നു പിടിച്ചപ്പോൾ പുതുതായി ആശുപത്രികൾ തുറന്നു് രോഗികൾക്കു് ഔഷധം വിതരണം ചെയ്തതു് അദ്ദേഹത്തിന്റെ സേവന സന്നദ്ധതയ്ക്കു് മറെറാരു ഉദാഹരണമായി എടുത്തു പറയേണ്ടതാണു്. ഇങ്ങനെ ജനസേവനത്തിനുവേണ്ടി ഉഴിഞ്ഞുവച്ച ആ ജീവിതം അടരാടിയ രംഗങ്ങൾ ഇനിയും എത്രയോ നമുക്കു കാണാനിരിക്കുന്നു?

ഉദ്യോഗസ്ഥന്മാരുടെ ദുർഭരണത്തിൽ ഗുജറാത്തു് സഭ എതിർപ്പു് രേഖപ്പെടുത്തി. ജനങ്ങളിൽ ചുമത്തിയ കനത്ത നികുതി കർശനമായി പിരിച്ചെടുക്കുന്ന കാര്യത്തിൽ സഭാഗവണ്മെണ്ടിനെതിരായി.

ഗുജറാത്തിലെ വിളമുഴുവൻ നശിപ്പിച്ച ഒരു വെള്ളപ്പൊക്കം ആയിടക്കാണു് ഉണ്ടായതു്. സാധാരണ ഗതിയിൽ വിളനാശം സം

ിക്കമ്പോഠം നികുതിയിളവ് അനുവദിക്കാറുണ്ട്. എന്നാൽ ആ കൊല്ലം അതനുവദിക്കാൻ ഗവണ്മെണ്ട് തയ്യാറായില്ല. ഗുജറാത്ത് സഭ ഇതിൽ എതിർപ്പ് സംഘടിപ്പിച്ചു. കർഷകരുടെ സ്വത്തുക്കഠം ജപ്തി ചെയ്യുമെന്ന ഗവ ണ്മെൻറിൻെറ പ്രഖ്യാപനം ജനങ്ങളിൽ അമ്പരപ്പുളവാക്കി.

ബാരിസ്റ്ററുടെ ഗൗൺ അഴിച്ചുവെച്ച് പട്ടേൽ സാധാരണ കൃഷിക്കാരനായി രംഗത്തിറങ്ങി. കർഷകരെ സ്വന്തം പരിശ്രമം കൊണ്ട് ഒറ്റക്കെട്ടാക്കി നിർത്തി. നികുതിനിഷേധം സംഘടിപ്പിച്ചു. ഉദ്യോഗസ്ഥന്മാർ വന്നു. വീട്ടുസാധനങ്ങഠം പുറത്തെടുത്ത് ലേലത്തിനു വെച്ചു. ലേലം വിളിക്കാനാരുമുണ്ടായില്ല. അവസാനം നികുതിയിളവ് അനുവദിക്കാതെ ഗവണ്മെൻറിന് നിവൃത്തിയുണ്ടായില്ല.

കർഷകരെ ഒന്നിച്ചണിനിരത്തുന്നതിൽ പട്ടേൽ കാണിച്ച സാമർത്ഥ്യം ഗാന്ധിജിയെ അങ്ങേഅററം സന്തോഷിപ്പിച്ചു. അദ്ദേഹം രേഖപ്പെടുത്തിയതു് ഇവിടെ ശ്രദ്ധേയമാണ്.

"ഞാനാദ്യമായി വല്ലഭഭായിയെക്കണ്ടപ്പോഠം ആരാണ്ണീ ഗൌരവക്കാരൻ എന്ന് സംശയിച്ചു. എന്നാൽ പട്ടേലിനെ കൂടുതൽ കൂടുതൽ അറിഞ്ഞപ്പോഠം എനിക്കു വേണ്ട ആഠം അദ്ദേഹം തന്നെയാണെന്നു് തീർച്ചയായി. അദ്ദേഹത്തിൻെറ സഹായമില്ലായിരുന്നുവെങ്കിൽ ഈ സമരം വിജയിക്കുകയില്ലായിരുന്നു."

1917–ൽ അഹമ്മദാബാദ് നഗരസഭയുടെ ചെയർമനായി പട്ടേലിനെ ഏകകണ്ഠമായി തിരഞ്ഞെടുത്തു.

നഗരസഭയുടെ കമ്മിഷണർ ഗവണ്മെണ്ട നിയമിക്കുന്ന ഒരു ഉദ്യോഗസ്ഥനാണ്. കൗൺസിലർമാരുടെ തീരുമാനങ്ങളൊന്നും തന്നെ നടപ്പിലാക്കുവാൻ അദ്ദേഹം തയ്യാറായില്ല. അദ്ദേഹത്തെ വരച്ച വരയിൽ നിർത്താൻ പററിയ ഒരാഠം ചെയർമാൻ സ്ഥാനത്തേക്കു് ആവശ്യമായിരുന്നു. പുതിയ ചെയർമാനു് അതിനു കഴിഞ്ഞു.

അഹമ്മദാബാദിലെ നിവാസികളുടെ സർവതോമുഖമായ പുരോഗതിക്കുവേണ്ട കാര്യങ്ങഠം നടപ്പിലാക്കാൻ പട്ടേലിൻെറ നേതൃത്വത്തിൽ മുനിസിപ്പൻ കൗൺസിൽ മുൻകൈ എടുത്തു.

സമരരംഗത്തെന്ന പോലെ ഭരണമണ്ഡലത്തിലും പട്ടേലിന്റെ കരുത്ത് ഭരണാധികാരികരംക്ക് ബോധ്യപ്പെട്ടു. സ്വന്തം ചുറ്റുപാടു കരം നന്നാക്കാൻ കഴിയാത്തവന് ലോകം നന്നാക്കാൻ കഴിയില്ലെന്ന് പട്ടേൽ വിശ്വസിച്ചിരുന്നു. അതിനദ്ദേഹം ഉദാഹരണമായി കാണിച്ചിരുന്നതു് അന്നത്തെ ബ്രിട്ടീഷ്‌രാജ്യതന്ത്രജ്ഞന്മാരിൽ അഗ്രഗണ്യനായിരുന്ന ജോസഫ് ചേംബർലെനിന്റെ പ്രവൃത്തികളെയാണ് തന്റെ നഗരമായ ബർമിംഗ്ഹാമിന്റെ പുരോഗതിക്കു വേണ്ടി പരിശ്രമിക്കുകയാണ് ചേംബർലൈൻ ആദ്യം ചെയ്തതു്. വിജയകരമായി അതു ചെയ്യാൻ കഴിഞ്ഞ അദ്ദേഹത്തിൽ നിന്നു പിന്നീട് പല സേവനങ്ങളും ബ്രിട്ടീഷ് ജനതയ്ക്കു് കൈവന്നു.

അതുപോലെ അഹമ്മദാബാദിന്റെ പുരോഗതിയാവണം തന്റെപ്രഥമ ലക്ഷ്യമെന്നു് പട്ടേൽ കരുതി.

തന്റെ നയങ്ങളും പരിപാടികളും പ്രവൃത്തി പഥത്തിൽ കൊണ്ടു വരാൻ സമർത്ഥരായ അനുയായികളെ ഗാന്ധിജിക്ക് ആവശ്യമായിരുന്നു. പട്ടേൽ ഇക്കാര്യത്തിൽ ഉപകരിക്കുമെന്ന് അദ്ദേഹത്തിനുതോന്നി. പട്ടേലിനും ദേശസേവനത്തിൽ അതിയായ താത്പര്യമായിരുന്നു. പരസ്പരം ധാരണയും സന്മനോഭാവവും പുലർത്തുന്ന മഹാവ്യക്തികരം ഒരേ ലക്ഷ്യം വച്ച് പ്രവർത്തിക്കുകസന്തുഷ്ടികരമാണ്. മഹാത്മാജിയുടെ യഥാർത്ഥാനുയായിവർത്തിക്കുവാൻ പട്ടേലിനു്കഴിഞ്ഞു. ഇത്രയധികം ഗാന്ധിജിയിൽവിശ്വാസമർപ്പിച്ച മററൊരു നേതാവുണ്ടായിട്ടില്ല. ഒരിക്കൽ രാജഗോപാലചാരി പറയുകയുണ്ടയി "രാമനു് ലക്ഷ്മണനെങ്ങിനെയോ അങ്ങിനെയാണ് ഗാന്ധിജിക്ക് പട്ടേൽ."

മഹാത്മാജിയുടെ അസാന്നിധ്യത്തിലും അദ്ദേഹത്തിന്റെ നിർമ്മാണപ്രവർത്തനങ്ങരം യാതൊരു പിഴയും വരുത്താതെ നടപ്പിലാക്കാൻ പട്ടേലിനു കഴിഞ്ഞിരുന്നു.

റൌലററ്ബിൽ ഭാരതത്തിൽ ഉളവാക്കിയ പ്രക്ഷോഭം ഭരണാധികാരികളെ അമ്പരപ്പിച്ചു. ജനങ്ങരം ഒന്നടങ്കം കുപിതരായി അക്രമപ്രവർത്തനങ്ങരംക്കൊരുങ്ങി. അഹമ്മദാബാദിലും ഈ വിപ്ലവ ജ്വാല ആളിക്കത്താതിരുന്നില്ല. എന്നാലതു് പടർന്നുപിടിച്ച് നാശനഷ്ടങ്ങളുളവാക്കുന്നതിനു മുമ്പ്തന്നെ അതിനെ നിയന്ത്രിക്കുവാൻ പട്ടേൽ മുന്നോട്ടുവന്നു. പ്രശംസാർഹമായ വിജയവും അദ്ദേഹ

നേടി. അന്നത്തെ പോലീസ് മേലധികാരി പറഞ്ഞു, "വല്ലഭഭായി പട്ടേലിന്റെ സഹായവും സഹകരണവും ഇല്ലായിരുന്നെങ്കിൽ അഹമ്മദാബാദിൽ നിയമവും ക്രമവും പാലിക്കുന്നതു് തികച്ചും പ്രയാസമാകുമായിരുന്നു--"

നാഗപൂരിൽ നടന്ന ദേശീയപതാകയെ സംബന്ധിച്ച സത്യാഗ്രഹസമരത്തിലും ബോർസാദ് താലൂക്കിലെ ജനങ്ങളിൽ നിന്നു് അധികനികുതി ഈടാക്കുന്നതിനെതിരെ ശബ്ദമുയർത്തിയപ്പോഴും പട്ടേലിന്റെ നേതൃത്വശക്തി തെളിഞ്ഞു കണ്ടു.

ബർദോളിയിലെ കൃഷിഭൂമികളുടെ നികുതി വർദ്ധിപ്പിച്ചതായി കൃഷിക്കാർക്ക് വിവരം ലഭിച്ചു. ജനങ്ങൾ പരിഭ്രാന്തരായി വിവരമറിഞ്ഞ പട്ടേൽ ബർദോളിയിലെത്തി. ജനങ്ങളുമായി ആലോചിച്ചു നികുതി കൊടുക്കാൻ ഇപ്പോൾ സമ്മതിച്ചാൽ വരുന്ന മുപ്പതു് കൊല്ലത്തേക്ക് വർദ്ധിച്ച തോതിൽ നികുതി നൽകേണ്ടി വരും. ഇതു് അനുവദിച്ചുകൂടാത്തതാണ്. ഗവൺമെന്റിന്റെ കല്പന ചെറുക്കുവാൻ അദ്ദേഹം കർഷകരെ അണിനിരത്തി. ഗവൺമെന്റും പിന്മാറാൻ തയ്യാറായില്ല. ജപ്തി നടത്തുവാൻ കല്പനയായി. ഗവൺമെണ്ട് ഉദ്യോഗസ്ഥന്മാർ പല തരത്തിലുള്ള മർദ്ദനമുറകൾ പരീക്ഷിച്ചുനോക്കി ജനങ്ങൾ കുലുങ്ങിയില്ല.

"വേണമെങ്കിൽ ഞങ്ങളെ കൊന്നുകൊള്ളുക. അധിക നികുതി നൽകാൻ ഞങ്ങളാരും തയ്യാറില്ല." ജനങ്ങൾ ഒററക്കെട്ടായി ഉറച്ചു നിന്നു. അവരുടെ നേതാവായ പട്ടേൽ ഗർജ്ജിച്ചു,

"വേണമെങ്കിൽ എന്നെ വെട്ടിമുറിച്ചു കൊള്ളുക. പണം അടച്ചു തീർക്കാൻ ഞാൻ ഒരിക്കലും സമ്മതിക്കില്ല."

ആവേശകരമായ ആശബ്ദം ആയിരമായിരം കണ്ഠനാളങ്ങളിൽ നിന്നു് ഒന്നിച്ചുമുഴങ്ങി

അവസാനം ഗാന്ധിജിയുടെ മാധ്യസ്ഥ്യം ആവശ്യമായി വന്നു. ഗവൺമെന്റിന്റെ ഭാഗത്തുനിന്നു വർദ്ധിപ്പിച്ച ഇരുപത്തഞ്ച് ശതമാനം നികുതി അഞ്ചു് ശതമാനമാക്കി കുറച്ചു. കൃഷിക്കാർക്കു് വേണ്ടി പട്ടേൽ അതു സമ്മതിച്ചു.

ബർദ്ദോളിയിലെ സത്യാഗ്രഹത്തോടു് കൂടിയാണു് പട്ടേൽ ഇന്ത്യയാസകലം അറിയപ്പെടുന്ന നേതാവായിത്തീർന്നതു്.

ബർദ്ദോളിയിൽ വച്ചു് ഒരിക്കൽ ഒരാളുടെ ചോദ്യങ്ങൾക്കു് മറുപടി നൽകുന്നതിനിടയിൽ വീറോടെ പട്ടേൽ പറഞ്ഞു ''ഞാനിവിടുത്തെ സർദാറാണു്. എനിക്കു് കാര്യങ്ങൾ പറയാനുള്ള അവകാശമുണ്ടു്''

ഇതു് കേട്ടുനിന്ന മാഹാത്മാജി പുഞ്ചിരിച്ചു കൊണ്ടു് പറഞ്ഞു: ''വാസ്തവം തന്നെ. തങ്കൾ ഒരു സർദാറാണു്. ബർദോളിയുടെ മാത്രമല്ല, ഭാരതത്തിന്റെ സർദാർ.''

അന്നുമുതൽക്കാണു് വല്ലഭഭായിപട്ടേൽ സർദാർ വല്ലഭഭായി പട്ടേൽ എന്ന പേരിലറിയപ്പെടാൻ തുടങ്ങി.

ഭാരതത്തിന്റെ ലക്ഷ്യം പൂർണ്ണസ്വാതന്ത്ര്യമാണെന്നു് പ്രഖ്യാപിച്ചതിനുശേഷം ഒരു നിമിഷം വെറുതേ വിരമിക്കുവാൻ സർദാറിനു് കഴിഞ്ഞില്ല. പൊതുയോഗങ്ങളും പ്രകടനങ്ങളും സംഘടിപ്പിക്കുക. ജനങ്ങളിൽ സ്വാതന്ത്ര്യബോധം വളർത്തുക തുടങ്ങിയ ഒട്ടനേകം ജോലികൾ അദ്ദേഹത്തിനു് ചെയ്യാനുണ്ടായിരുന്നു. അതിനിടയിൽ ഇടയ്ക്കിടെ ജയിലിൽ പോകേണ്ടതായും വന്നു.

പട്ടേൽ സബർമതി ജയിലിൽ കിടക്കുമ്പോഴാണു് ഗാന്ധിജിയുടെ പ്രസിദ്ധമായ ദണ്ഡിയാത്രയുണ്ടായതു്. ഗാന്ധിജിയോടൊത്തു് ആ ചരിത്രപ്രസിദ്ധമായ പ്രസ്ഥാനത്തിൽ പങ്കെടുക്കാൻ കഴിയാതെ വന്നതിൽ പട്ടേൽ അസ്വസ്ഥനായി.

1932 ആയപ്പോഴേക്കും നിയമലംഘനപ്രസ്ഥാനം വളരെയേറെ കരുത്താർജ്ജിച്ചു. 1932 ജനുവരി 4-നു് ഗാന്ധിജിയേയും പട്ടേലിനെയും കോൺഗ്രസ്സുമായി ബന്ധപ്പെട്ട എല്ലാ നേതാക്കളേയും ഗവണ്മെണ്ടു് ബന്ധനത്തിലാക്കി.

യർവാദാജയിലിൽ ഗാന്ധിജിയേയും പട്ടേലിനെയും, ഒന്നിച്ചാണു് പാർപ്പിച്ചതു്. അതൊരു മഹാഭാഗ്യമായി അവർ രണ്ടുപേരും കരുതി. ഗാന്ധിജിയെ ശുശ്രൂഷിക്കാൻ അവസരം നൽകിയ ഗവണ്മെണ്ടിനോടു്. പട്ടേലിനു് നന്ദിതോന്നി. മഹാത്മജിയെ

ശുശ്രൂഷിക്കുന്നതിലും അദ്ദേഹത്തിന്റെ ഇഷ്ടാനിഷ്ടങ്ങളറിഞ്ഞു് പ്രവർത്തിക്കുന്നതിലും സർദാർ വ്യാപൃതനായി.

അതിരാവിലെ ഗാന്ധിജിക്കാവശ്യമായ പല്ലുതേപ്പുസാധനങ്ങളും തുടർന്നു് ഭക്ഷണപദാർത്ഥങ്ങളും ഒരുക്കിക്കൊടുക്കുന്നതിൽ സർദാർ മുൻകയ്യെടുത്തു. ചായപ്രിയനായിരുന്ന സർദാർ ജയിലിൽ ഗാന്ധിജിയൊന്നിച്ചു് പാർപ്പു തുടങ്ങിയശേഷം ചായകുടി തീരെ നിർത്തി ഗാന്ധിജിയുടെ ഭക്ഷണപദാർത്ഥങ്ങൾ തന്നെ കഴിക്കാൻ തുടങ്ങി. ഗാന്ധിജി ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

"സർദാർ ഒന്നിച്ചു് ജയിലിൽ താമസിക്കാൻ കഴിഞ്ഞതു് എന്റെ ജീവിതത്തിലെ ഏററവും സന്തോഷകരമായ അനുഭവങ്ങളിൽ ഒന്നാണു്. അദ്ദേഹത്തിന്റെ അചഞ്ചലമായ ധീരതയേയും ജ്വലിക്കുന്ന രാജ്യസ്നേഹത്തേയും പററി എനിക്കു് മുമ്പുതന്നെ അറിയാമായിരുന്നു. അദ്ദേഹത്തിന്റെ സ്നേഹപൂർവ്വമായ ശുശ്രൂഷ എന്റെ അമ്മയുടെഓർമ്മകൾ എന്നിൽ ഉണർത്തി."

യർവാദാ ജയിലിൽ താമസിക്കുന്ന കാലത്തു് രസകരമായ ഒരു സംഭവമുണ്ടായി. ജയിലിൽ കഴിയുന്ന എല്ലാ രാഷ്ട്രീയ തടവുകാർക്കും കൊതുകുവല വിതരണം ചെയ്യുവാൻ നിയമം ഉണ്ടായിരുന്നു. എന്നാൽ പട്ടേലിനും കൂട്ടുകാർക്കും അതു ലഭിക്കുകയുണ്ടായില്ല.

ഞങ്ങൾക്കും കൊതുകുവല വേണം.

"യാതൊരു നിവൃത്തിയുമില്ല. പഴയ കൊതുകുവലകളൊക്കെ കീറിപ്പറിഞ്ഞു് ഉപയോഗശൂന്യമായിരിക്കയാണു്. പുതിയവക്കു് ആവശ്യപ്പെട്ടിട്ടുണ്ടു്. കിട്ടിക്കഴിഞ്ഞിട്ടില്ല." എന്നായിരുന്നു ജയിലധികൃതരുടെ മറുപടി.

പട്ടേൽ വിട്ടില്ല. "സൂപ്രണ്ടിനോടു് പോയി പറയൂ. ഞങ്ങളിവിടെ വെറുതേ വന്നവരല്ല. ഞങ്ങളെ അദ്ദേഹം കൊണ്ടുവന്നതാണു്. കൊതുകുവല കിട്ടിയില്ലെങ്കിൽ ഞങ്ങളിപ്പോൾ പോകും. കൊതുകുവലവരുമ്പോൾ അറിയിക്കാൻ പറയൂ. ഞങ്ങളപ്പോൾ രാം."

ജയിലധികാരികൾക്ക് പേടിയായി. സൂപ്രണ്ടിനെ വിവരമറിയിച്ചു. ഏതാനും മണിക്കൂറുകൾക്കകം ജയിലിനകത്ത് കൊതുകുവലകൾ എത്തി.

മഹാത്മജിയുടെ അഭിപ്രായത്തിൽ തെറ്റുണ്ടെന്ന് തോന്നിയാൽ യാതൊരു മടിയും കൂടാതെ അതു തുറന്നു പറയുവാൻ പട്ടേൽ മടിച്ചിരുന്നില്ല. അപ്രധാനങ്ങളായ കാര്യങ്ങൾക്ക പോലും നിരാഹാരമനുഷ്ഠിക്കുക എന്ന ഗാന്ധിജിയുടെ പതിവ് അനാവശ്യമാണെന്ന് പട്ടേൽ പലപ്പോഴും പറഞ്ഞിരുന്നു.

1933—ൽ മഹാത്മജി ജയിൽ നിന്നു മോചിതനായി. അതുവരെ അദ്ദേഹത്തിൻെറ പ്രിയപ്പെട്ട കൂട്ടുകാരനായിരുന്നു പട്ടേൽ. തൻെറ മാതാവിൻെറയും ജ്യേഷ്ഠനായ വിഠൽഭായി പട്ടേലിൻെയും മരണവാർത്ത അദ്ദേഹം കേൾക്കാനിടയായതു് ഈ ജയിൽവാസക്കാലത്താണ്

ഗാന്ധിജിയുടെ നേതൃത്വത്തിൽ സ്വാതന്ത്ര്യ പ്രസ്ഥാനത്തിൻെറ ശക്തി വർദ്ധിച്ചുവന്നു. ഈ പ്രസ്ഥാനത്തെ അടിച്ചമർത്താൻ ഭരണാധികാരികൾ എത്രത്തോളം ശ്രമിച്ചുവോ അത്രത്തോളം അതു് കരുത്താർജ്ജിച്ചു.

രണ്ടു ലോകമഹായുദ്ധങ്ങൾ നടന്നു. സ്വാതന്ത്ര്യസമരം ഇന്ത്യയിലെങ്ങും ആളിപ്പടർന്നു. അവസാനം ഒരു പരീക്ഷണമെന്നനിലയിൽ ഇന്ത്യക്കാരുടെ പ്രതിനിധികൾ അധികാരം വഹിക്കുന്ന ഒരിടക്കാല ഗവണ്മെണ്ടു ഏർപ്പെടുത്തുവാൻ ബ്രീട്ടീഷുകാർ തയ്യാറായി.

പണ്ഡിത് ജവഹർലാൻ നെഹ്റുവിൻെറ നേതൃത്വത്തിൽ രൂപൽക്കരിച്ച ഇടക്കാല ഗവണ്മെണ്ടിൽആഭ്യന്തര വകുപ്പിൻേറയും പ്രസിദ്ധീകരണ വകുപ്പിൻേറയും ചുമതല സർദാർ പട്ടേൽ ഏറെറടുത്തു.

സ്വാതന്ത്ര്യസമരം ഇതുകൊണ്ടു് അവസാനിച്ചില്ല. വൈദേശീകരേണം ഈ മണ്ണിൽ നിന്നു്പാടെ തുടച്ചുമാററണം. ഇവിടെ സ്വതന്ത്രമായ ഒരു ഭരണസംവിധാനം ഉണ്ടാകണം. അതായിരുന്നു നേതാക്കന്മാരുടെ ലക്ഷ്യം.

ആ ലക്ഷ്യം സഫലമാവാൻ പിന്നീടേറെക്കാലം വേണ്ട വന്നില്ല.

1947 ആഗസ്റ്റ് 15—ന ഭാരതത്തിൻെറ ഭരണാധികാരം ഭാരതീയർ തന്നെ ഏറ്റെടുത്തു. സ്വതന്ത്രഭാരതത്തിലെ ഒന്നാമത്തെ മന്ത്രിസഭ രൂപീകരിക്കപ്പെട്ടു.

ആഭ്യന്തരമന്ത്രിയായി സർദാർപട്ടേലിനെ നിയമിച്ചു. ആഭ്യന്തരവകുപ്പ് വാർത്താവിനിമയം, പ്രക്ഷേപണം, നാട്ടുകാര്യങ്ങരം എന്നിവയുടെ ചുമതലയും പുറമേ ഉപപ്രധാനമന്ത്രി എന്ന പദവിയും അദ്ദേഹത്തിനുണ്ടായിരുന്നു.

ഭാരതവിഭജനത്തെ തുടർന്നുണ്ടായ കലാപങ്ങരം ഒതുക്കി നാട്ടിലങ്ങോളമിങ്ങോളം ക്രമവും സമാധാനവും നിലനിർത്താൻ വേണ്ട അടിയന്തരപ്രവൃത്തികളിൽ അദ്ദേഹം മുഴുകി.

സ്വതന്ത്രഭാരതത്തിൻെറ വലിയൊരു തലവേദന ഇവിടത്തെ നാട്ടുരാജ്യങ്ങളായിരുന്നു.

നാട്ടുരാജ്യങ്ങരം ഇന്ത്യയിൽ വിലയിരിക്കുന്നതിന് പട്ടേൽ വിഭിന്നതന്ത്രങ്ങരം അവലംബിച്ചു. സൗമ്യമായ വാക്കുകരം കൊണ്ടും പ്രേരണകൊണ്ടും കുറെ നാട്ടുരാജാക്കന്മാർ തങ്ങളുടെ രാജ്യങ്ങരം ഇന്ത്യയിൽ ലയിപ്പിക്കാൻ തയ്യാറായി. ചിലരോട് ഭീഷണിയും ബലപ്രയോഗവും ആവശ്യമായിവന്നു. എന്നാലും ശത്രുതയോ രക്തച്ചൊരിച്ചിലോ കൂടാതെ അദ്ദേഹം ഭാരതത്തിൻെറ ഭൂപടം പുതുക്കി. അറുനൂറോളം നാട്ടുരാജ്യങ്ങളെ ഇന്ത്യയിൽ ലയിപ്പിച്ചുകൊണ്ട് ഈ രാജ്യത്തെ ഏകീകരിച്ചത് സർദാറിൻെറ അനിതരസാധാരണമായ സാമർത്ഥ്യത്തിൻെറ തെളിവാണ്.

പണ്ഡിത് ജവാഹർലാൽനെഹ്റു ഒരിക്കൽ ഇങ്ങിനെ പറയുകയുണ്ടായി. ''സർദാർ പട്ടേൽ നാട്ടുരാജ്യങ്ങളെ ഇന്ത്യയോട് ചേർക്കുന്നതിൽ നേടിയ വിജയം ഇന്ത്യാചരിത്രത്തിലെ ഒരുപ്രധാനസംഭവമായി ചരിത്രകാരൻ ചിത്രീകരിക്കാതിരിക്കയില്ല.''

നാട്ടുരാജ്യങ്ങളുടെ സംയോജനത്തിൽ അദ്ദേഹത്തെ അങ്ങേഅറ്റം സഹായിച്ച ഒരു വ്യക്തിയെ കൂടി ഈസന്ദർഭത്തിൽ സ്മരിക്കേണ്ട

ണ്ടു്. ശ്രീ. വി. പി. മേനോൻ. ആഭ്യന്തര വകുപ്പിന്റെ സെക്രട്ടറിയായിരുന്ന വി. പി. മേനോൻ പട്ടേലിനെപ്പോലെത്തന്നെ ധീരനും ഭരണകാര്യങ്ങളിൽ പ്രാഗത്ഭ്യനുമായിരുന്നു.

അവിരാമമായ പ്രവർത്തനവും ജയിൽവാസവും സർദാറിനെ രോഗിയാക്കി. എന്നിരുന്നാലും സ്വതന്ത്രഭാരതത്തെ ഏകീകൃത ഭരണത്തിൻ കീഴിൽ കൊണ്ടുവരണമെന്ന ആഗ്രഹം സഫലമായിക്കാണുവാൻ അദ്ദേഹത്തിനു് ഭാഗ്യമുണ്ടായി.

തന്റെ ഗുരുവായ മഹാത്മജിയുടെ മരണം അദ്ദേഹത്തെ ക്ഷീണിതനാക്കി. അതിനുശേഷം പുറമേ പ്രസന്നത കാണിച്ചിരുന്നുവെങ്കിലും അദ്ദേഹത്തിൽ കൊടിയ വേദന തിങ്ങിക്കൂടുന്നതായി അടുത്തിടപഴകുന്നവർക്കറിയാമായിരുന്നു.

നാല്പത്തു മാസങ്ങളോളം അദ്ദേഹം ഭാരതത്തിന്റെ ഭരണഭാരത്തിൽ പങ്കാളിയായി ശാരീരികമായ വേദനകൾ കടിച്ചമർത്തിക്കൊണ്ടു് രാവും പകലും ഭേദമില്ലാതെ പട്ടേൽ പ്രവർത്തിച്ചു.

രോഗിയായിത്തീർന്ന ശേഷം പട്ടേൽ പൊതുവേ ശാന്തസ്വഭാവിയായി. വായിക്കാനും കുട്ടികളുടെകൂടെ കളിക്കാനും അദ്ദേഹം കൂടുതൽ സമയം കണ്ടു.

സർദാറിന്റെ ആരോഗ്യം അതിവേഗം ക്ഷയിച്ചു. 1950 ഡിസംബർ 15–ാം തിയ്യതി അദ്ദേഹം ദിവംഗതനായി. സർദാറിന്റെ മരണവാർത്ത കേട്ടപ്പോൾ പൊട്ടിക്കരഞ്ഞുകൊണ്ടു് നെഹ്രുപറഞ്ഞു "നവഭാരതത്തിന്റെ മഹാശില്പിയായിരുന്നു സർദാർ. അതിന്റെ ഐക്യം ഭദ്രമാക്കുവാൻ അദ്ദേഹം ചെയ്ത സേവനം അവിസ്മരണീയമാണു്."

രാജ്യത്തിനു വേണ്ടി തന്റെ സർവ്വസ്വവും ബലിയർപ്പിച്ച ത്യാഗമൂർത്തിയായിരുന്നു സർദാർ. അദ്ദേഹത്തിന്റെ ആത്മാവു് വരാനിരിക്കുന്ന തലമുറകളിൽ ആത്മവിശ്വാസം പകരട്ടെ.

ആധുനിക ഭാരതത്തിന്റെ ശില്പികളാൽ മഹാത്മാഗാന്ധിയും പണ്ഡിററ് ജവഹർലാൽ നെഹ്രുവിനും സമശീർഷമായ സ്ഥാനമാണു് പട്ടേലിനുള്ളതു്. ഭാരതത്തിന്റെ വിഭജനത്തിനു ശേഷം വളു

രെയധികം ജനങ്ങളെ പുനരധിവസിപ്പിക്കാനും ചെറിയ ചെറിയ നാട്ടുരാജ്യങ്ങളെ യോജിപ്പിക്കാനും ഒരേകീകൃതഭരണകൂടം കെട്ടിപ്പടുക്കുവാനും ദേശീയൈക്യം ദൃഢമാക്കുവാനും സർഭാജി നിർവഹിച്ച പങ്ക് അവിസ്മരണീയമാണ്. സ്വാതന്ത്ര്യ ലബ്ധിക്കുശേഷവും സ്വന്തം അവകാശങ്ങളും അധികാരങ്ങളും നിലനിർത്തി സ്വതന്ത്രമായി ഭരണം നടത്തുവാൻ ഉന്നം വച്ചിരുന്ന 584 നാട്ടൊജ്യങ്ങളെ സ്വതന്ത്രഭാരതത്തിൽ ലയിപ്പിക്കുന്നതിനു വേണ്ടി അനുഷ്ഠിച്ച പരിപാടികളും അനുവർത്തിച്ച ഉപായങ്ങളും പ്രദർശിപ്പിച്ച ബുദ്ധികൗശലവും ഭാരതീയരുടെ പ്രശംസയ്ക്കും എന്നെന്നുമുള്ള കൃതജ്ഞതയ്ക്കും കാരണമായിട്ടുണ്ട്.

# നാഴികക്കല്ലുകൾ

| | |
|---|---|
| ഒക്ടോബർ 31, 1875– | കരംസാദ് ഗ്രാമത്തിൽ സർദാർപട്ടേൽ ജനിച്ചു. |
| 1900–ൽ | ഗോധ്രയിൽ പ്രാക്ററീസാരംഭിച്ചു. |
| ആഗസ്റ്റ് 10, 1910 | ബാരിസ്റ്റർ പരീക്ഷക്ക് പഠിക്കാൻ ഇംഗ്ലണ്ടിലേക്ക് പോയി. |
| ഫെബ്രുവരി 13, 1913 | ബാരിസ്റ്ററായി ഇന്ത്യയിൽ തിരിച്ചെത്തി. |
| 1920– | ഗാന്ധിജിയുടെ നിസ്സഹകരണ പ്രസ്ഥാനത്തിൽ സജ്ജീവപ്രവർത്തകനായി. |
| മാർച്ച് 31, 1931 | കറാച്ചി കോൺഗ്രസ്സ് സമ്മേളനത്തിൽ അദ്ധ്യക്ഷനായി. |
| ജാനുവരി 4, 1932 | നിയമലംഘന പ്രസ്ഥാനത്തിൻെറ പേരിൽ ഗാന്ധിജിയൊന്നിച്ചു അറസ്ററ് വരിച്ചു. |
| നംവബർ 1939– | വ്യക്തിസത്യാഗ്രഹത്തിൽ പങ്കെടുത്തതിൻെറ പേരിൽ അറസ്റ്റ് വരിച്ചു. |
| മാർച്ച് 8, 1947– | ഇന്ത്യയിൽ സമാധാനം നടപ്പിലാവണമെങ്കിൽ വിഭജനം കൂടിയേ തീരു എന്ന അഭിപ്രായം കോൺഗ്രസ് പ്രവർത്തക കമ്മററിയിൽ പട്ടേൽ അവതരിപ്പിച്ച് അംഗീകരിപ്പിച്ചു. |
| ആഗസ്റ്റ് 24- 1947 | സർദാറിനെ ഭാരതത്തിൻെറ ഉപപ്രധാന മന്ത്രിയായി നിയമിച്ചു. |
| ഡിസംബർ 15 1950 | ബോംബേയിലെ മലബാർ ഹില്ലിലുള്ള ബിർളാഹൗസിൽ വച്ചു മരിച്ചു. |

